കാവിയാനിയും ജ്ഞാൻസ്കോയും ലോസിയുമൊക്കെ ഓപ്പറയിൽ ഒരു അങ്കംകുറിച്ച ചലച്ചിത്ര സംവിധായകരായിരുന്നു. അവർക്കാർക്കും തൊപ്പിയിൽ തിരുകാനുള്ള തൂവലുകളൊന്നും തങ്ങളുടെ സർഗ്ഗജീവിതത്തിലെ ഓപ്പറാകാണ്ഡങ്ങളിൽ നിന്നും കിട്ടിയില്ല. താനും അവരുടെ കൂട്ടത്തിൽ തന്നെയാണെന്നുപറയുന്ന സാബോ തൻെറ ഓപ്പറ അനുഭവം സിനിമാമെറ്റീരിയലാക്കി എന്ന നേട്ടം കുറിച്ചു.

സാബോ സംവിധാനം ചെയ്യാൻ നിയോഗിക്കപ്പെട്ട 'ടാൻഹാസർ' എന്ന ഓപ്പറയുടെ ഓർക്കസ്ട്രോ കണ്ടക്ടർ ക്രിസ്റ്റോഫ് വോൺ ദോഹ്നാൻയി ആയിരുന്നു. ഓപ്പറ ആദ്യമായി അവതരിപ്പിക്കാൻ നിശ്ചയിക്കപ്പെട്ടിരുന്ന ദിവസത്തിന് അഞ്ചുദിവസം മുമ്പ് ദോഹ്നാൻയി വാക്കൗട്ട് നടത്തി പോകുകയുണ്ടായി. ഓർക്കസ്ട്രയുടെ റിഹേഴ്സൽ വേളയിൽ സ്വീകരിക്കപ്പെട്ടിരുന്ന റൊട്ടേറ്റിങ്ങ് സിസ്റ്റം ഓർക്കസ്ട്ര കണ്ടക്ടറുടെ മനസ്സ് മടുപ്പിച്ചു. ഓരോ റിഹേഴ്സലിനും വ്യത്യസ്തരായ ആളുകൾ പ്രത്യക്ഷപ്പെടുന്നരീതിയോടു പൊരുത്തപ്പെടാൻ ദോഹ്നാൻയിക്ക് കഴിഞ്ഞില്ല. തങ്ങളുടെ മാമൂലിൽ നിന്നു മാറി നിൽക്കാൻ സംഗീതജ്ഞർ വിസമ്മതിച്ചതോടെ അവർ തമ്മിലുള്ള ബന്ധം വഷളായി. ഓർക്കസ്ട്രയിലെ ബ്രാസിസ്റ്റ് അത്ര മികവുള്ളവനല്ലെന്ന് തോന്നിയ ദോഹ്നാൻയി അയാൾക്ക് പ്രത്യേകശിക്ഷണം നൽകാൻ തുടങ്ങി. അത് ഓർക്കസ്ട്രയിലെ മറ്റുള്ളവർക്ക് ഇഷ്ടമായില്ല. അവർ പണിമുടക്കിലേക്ക് നീങ്ങി. ഇതിനിടയിൽ ഓപ്പറാസ്റ്റേജിലെ ലൈറ്റിങ്ങ് കൺസോൾ വിചിത്രമായരീതിയിൽ അപ്രത്യക്ഷമായി. റിഹേഴ്സലിനുവേണ്ടത്ര വെളിച്ചം കിട്ടുന്നില്ലായെന്നു പരാതിപ്പെട്ടുകൊണ്ട് കോറസ്സ് ഗ്രൂപ്പും പണിമുടക്കിൽ ചേർന്നു. ഓപ്പറയുടെ സംഘാടകനായ മാസിമോ ബോഗിയാൻകിനോ (പിന്നീട് ഫ്ളോറൻസിലെ മേയറായി)യാകട്ടെ ഇതൊന്നും തന്നെ ബാധിക്കുന്നതല്ലെന്ന മട്ടിൽ രംഗംവിട്ടു നിന്നു. സംവിധായകനായ സാബോ കണ്ടക്ടറായ ദോഹ്നാൻയിയുടെ നിലപാടിനു പിന്തുണ നൽകി. സാബോ അസംതൃപ്തിയോടെയാണെങ്കിലും ഓപ്പറ സംവിധാനം ചെയ്ത് അവതരിപ്പിക്കാൻ നിർബ്ബന്ധിതനായി. ഒൻപതു പരിപാടികൾ നിശ്ചയിക്കപ്പെട്ടിരുന്നുവെങ്കിലും അത് നാലായിച്ചുരുക്കേണ്ടിവന്നു. അതോടെ സംഘാടകനായ മാസിമോ ബോഗിയാൻകിനോ സാബോയെ പരസ്യമായി നിന്ദിക്കാൻ തുടങ്ങി. സാബോക്ക് ചിത്തഭ്രമമാണെന്നും അതുകൊണ്ടാണ് ഓപ്പറയുടെ അവതരണത്തിന് നേരത്തെ നിശ്ചയിക്കപ്പെട്ടിരുന്നരീതിയിൽ നിന്നു വ്യതിചലിച്ചതെന്നും അയാൾ പ്രസ്താവന നടത്തി. തൻെറ ഹങ്കേറിയൻ വിസയുടെ കാര്യത്തിൽ ചില പ്രശ്നങ്ങൾ ഇല്ലായിരുന്നുവെങ്കിൽ താൻ നേരത്തെ തന്നെ വാക്കൗട്ട് ചെയ്യുമായിരുന്നുവെന്നു സാബോ തിരിച്ചടിച്ചു. "റിഹേഴ്സൽ പുറത്തുപറയാൻ പറ്റാത്തവിധം ആകെ അലങ്കോലമായിരുന്നു. എങ്ങനെയെങ്കിലും ഇതൊന്ന് അവസാനിപ്പിച്ചു രക്ഷപ്പെട്ടാൽ മതിയായിരുന്നുവെന്ന തോന്നലായിരുന്നു എനിക്ക്. ഓപ്പറ ഉപേക്ഷിച്ചുപോകാനുള്ള ദോഹ്നാൻയിയുടെ തീരുമാനത്തെ നൂറുശതമാനവും ഞാൻ പിന്താങ്ങുകയുണ്ടായി. അന്തസ്സോടെ അയാൾക്ക് എന്തെങ്കിലും ചെയ്യാൻ കഴിയുമായിരുന്നെങ്കിൽ അതുമാത്രമായിരുന്നു." ദോഹ്നാൻയി പിന്നീട് കോടതിയിൽ കേസ്സ് ജയിക്കുകയും തനിക്ക് അർഹതപ്പെട്ട റിഹേഴ്സൽ ഫീസ് എണ്ണിവാങ്ങുകയും ചെയ്തു.

ഇസ്തവാൻ സാബോ മീറ്റിങ്ങ് വീനസിൽ 1984-ലെ പാരീസ് ഓപ്പറാ സംഭവത്തിൻെറ യാഥാർത്ഥ്യങ്ങൾ മികച്ച ചലച്ചിത്രചാതുര്യത്തോടെ ഇടയ്ക്കും മുറയ്ക്കുമായി തുകിയിട്ടുണ്ട്. "കഥാപാത്രങ്ങളെക്കാൾ സംഭവങ്ങളാണ് യാഥാർത്ഥ്യവുമായി കൂടുതൽ കൂറു പുലർത്തുന്നത്." മീറ്റിങ്ങ് വീനസിലെ പ്രണയകഥയ്ക്ക് ഒട്ടും ചരിത്രസാധുതയില്ലെങ്കിലും അത് വാഴ്ത്തപ്പെടേണ്ട ഒരു ഡൈമൻഷൻ ചിത്രത്തിന് നൽകി. 'പാരീസ് ഓപ്പറ'യിൽ സംവിധായകനായ സാബോയും കണ്ടക്ടറായ ദോഹ്നാൻയിയും അനുഭവിച്ച വേദനയും അവഗണനയും ശത്രുതയും ഒരേ ഒരു വ്യക്തിയിലേക്ക് സമന്വനിപ്പിച്ചുകൊണ്ട് മീറ്റിങ്ങ് വീനസിൽ സാബോ സോൾട്ടാൻ സാൻറോ എന്ന ഓർക്കസ്ട്ര കണ്ടക്ടറെ സൃഷ്ടിച്ചിരിക്കുന്നു. യഥാർത്ഥ സംഘാടകനായ ബോഗിയാൻകിനോ സിനിമയിൽ പുനർജ്ജനിക്കുന്നത് ജ്യോർഗേ പിക്കാബിയ എന്ന കഥാപാത്രമായിട്ടാണ്. ബെർഗ്മാൻെറ പ്രിയനടനായ എർലാണ്ട് ജ്യോസേഫ്സൻ ഈ കഥാപാത്രത്തെ അവിസ്മരണീയമാക്കിയിരിക്കുന്നു.

ചലച്ചിത്ര സംവിധായകരെ ഓപ്പറ സംവിധാനം ചെയ്യാൻ ക്ഷണിക്കുന്നതിൻെറ പൊരുൾ തനിക്ക് ഇപ്പോഴും മനസ്സിലായിട്ടില്ലെന്ന് സാബോ സമ്മതിക്കുന്നു. "എൺപതുകളിലെ ഒരു യൂറോപ്യൻ ഭ്രമമാണെന്ന് തോന്നുന്നു ഇത്. കാവിയാനിയും ജ്ഞാൻസ്കോയും ഷ്ളോൺഡോർഫും ഈ ഭ്രമത്തിനു ഇരയായി. അതുകൊണ്ട് എന്തുനേടി? ഒരു ടിക്കറ്റെടുത്ത് ഓപ്പറ കാണുക മാത്രം ചെയ്യുക അതാണ് എന്നെപ്പോലുള്ള ചലച്ചിത്ര സംവിധായകർക്ക് പറ്റിയതെന്നു തോന്നുന്നു. ടാൻഹാസറിനുശേഷം വളരെ പ്രാവശ്യം ഓപ്പറ സംവിധാനം ചെയ്യാൻ എന്നെ ക്ഷണിക്കുകയുണ്ടായി. ഞാനതെല്ലാം നിരസിച്ചു. ഓപ്പറയിലെ ഒരു രംഗത്തിൻെറ രൂപകല്പനയ്ക്കു ചിലപ്പോൾ ആറുമാസമെങ്കിലും വേണ്ടിവരും. എനിക്ക് അതിനെവിടെയാണ് സമയമുള്ളത്."

'ടാൻഹാസർ' സാബോക്ക് ഒരു പേക്കിനാവായിരുന്നുവെങ്കിൽ അതിൻെറ അനുഭവങ്ങളിൽ നിന്നു രൂപമെടുത്ത മീറ്റിങ്ങ് വീനസ് എന്ന ചലച്ചിത്രത്തിൻെറ രചന ആഹ്ളാദകരമായ അനുഭവമായിത്തീർന്നു. "എൻെറ ജീവിതത്തിലെ ഏറ്റവും സന്തോഷകരമായ ദിനങ്ങൾ. ഗ്ളെൻ ക്ളോസി (മീറ്റിങ്ങ് വീനസിലെ നായികി)നെപ്പോലെയുള്ള ഒരു നടിയുടെ സാന്നിദ്ധ്യത്തിനു തന്നെ ദിവ്യാനുഭൂതിയാണ്. അവളൊരു ദേവതയാണ്. നിർമ്മാതാവായ ഡേവിഡ് പുട്ട്നാം ഒരു കാര്യത്തിൽ മാത്രമേ ഇടപെടുമായിരുന്നുള്ളു. അതു ഞാൻ എൻെറ തീരുമാനങ്ങളോടു പൂർണ്ണമായും നീതിചെയ്യണമെന്നു പറയാൻവേണ്ടി മാത്രമായിരുന്നു."

'മീറ്റിങ്ങ് വീനസ്' ഒരേസമയം ഒരു പ്രണയകഥയും കോമഡിയുമാണ്. അത് ആദ്യചിന്തയിൽ നമുക്കു ലഭിക്കുന്ന അനുഭവം. രണ്ടാമതൊരു വട്ടം ചിന്തിക്കുമ്പോഴാണ് ആ പ്രണയത്തിനും ചിരിക്കും പുറകിലുള്ള ഗഹനത നമ്മൾക്ക് മനസ്സിലാവുക. പഴയ തരം ശാഠ്യങ്ങളും വിദ്വേഷങ്ങളും വച്ചുപുലർത്തുന്ന പുതിയ യൂറോപ്പിൻെറ പ്രതിരൂപം തന്നെയാണ് ആ ഓപ്പറാഹൗസ്. വൈകാരികമായ പിരിമുറുക്കത്തിനു വിധേയനാകേണ്ടിവരുന്ന ഒരു കലാകാരനും ഒരു സ്ഥാപനവും തമ്മിലുള്ള ബന്ധത്തിലെ പൊരുത്തക്കേടുകൾ വിരാമമില്ലാതെ നീണ്ടുപോകുന്നതാണെന്ന് സാബോ മനസ്സിലാക്കുന്നു. മാനുഷികപരിഗണനയ്ക്കുവേണ്ടി ഒരുപാടു വിട്ടുവീഴ്ച ചെയ്യുന്ന കഥയാണ് സാബോയുടെ ചിത്രത്തിലുള്ളത്. വ്യക്തിയുടെ മൂല്യങ്ങൾ എന്നും സംരക്ഷിക്കപ്പെടേണ്ടതുണ്ടെന്ന് അദ്ദേഹം കരുതുന്നുണ്ടെന്നു തോന്നുന്നു.

മദ്ധ്യശതകത്തിലെ യൂറോപ്യനെപ്പോലെ നിഷ്കപടനും ക്ഷമാശീലനുമാകാനാണ് താൻ കൊതിക്കുന്നതെന്നു ഇസ്തവാൻ സാബോ പറയുന്നു. അങ്ങനെയുള്ള ഒരാളിനെ തൻെറ സ്നേഹം ദേശങ്ങൾക്കപ്പുറത്തേക്ക് പ്രകടിപ്പിക്കാൻ കഴിയുകയുള്ളു. പക്ഷേ സ്നേഹവിലക്കുകൾ കല്പിക്കുന്ന അമേരിക്കൻ സിനിമയുടെ ആധിപത്യത്തിൽ സാബോ ഖിന്നനാണ്. "നമ്മൾ യൂറോപ്യന്മാർ നമ്മുടെ അടുക്കളയിൽ വച്ചുമാത്രം പാചകം ചെയ്തു കഴിക്കാൻ പഠിക്കേണ്ടിയിരിക്കുന്നു. യൂറോപ്യൻ വിഭവങ്ങളോടു നമുക്കു കൂറുള്ളവരാവാം. ഷ്വാർസെനിഗറിൻെറയും റാംബോയുടെയും മസ്സിലുകളുടെ തുടിപ്പുകളിൽ എക്കാലവും ജനങ്ങൾ മയങ്ങിവീഴുകയില്ല തന്നെ. ഈ ഒച്ചപ്പാടുകൾ ജനം എളുപ്പം തന്നെ മറക്കും. ബുഡാപെസ്റ്റിൽ മസ്സിൽ പടങ്ങൾ കാണുന്നവരുടെ എണ്ണം വല്ലാതെ കുറഞ്ഞിരിക്കുന്നു. ചെറുതും ഒച്ചപ്പാടുകൾ ഇല്ലാത്തതുമായ ചിത്രങ്ങളിലേക്കുള്ള മടങ്ങിപ്പോകൽ അനിവാര്യമാണ്."

മീറ്റിങ്ങ് വീനസ്സിനുശേഷം ബുഡാപെസ്റ്റിൽ വച്ചു സാബോ ഒരു ചെറിയ പടം നിർമ്മിക്കുന്നു. മൂന്നുലക്ഷം പവൻ എന്ന കൊച്ചു ബഡ്ജറ്റാണ് അതിൻേറത്. തുകയുടെ വലിപ്പക്കുറവ് വിഷമങ്ങൾ സൃഷ്ടിച്ചേക്കുമെന്ന് സാബോക്ക് അറിയാത്തതല്ല. എങ്കിലും പ്രതികൂലമായ ചുറ്റുപാടിൽ മോശപ്പെട്ട മെറ്റീരിയലിൽ നിന്നും ഏറ്റവും മികച്ചത് സൃഷ്ടിക്കാൻ കഴിയുമെന്നു സാബോ വിശ്വസിക്കുന്നു. ഒരു ഹങ്കേറിയൻ നാടൻ കവിതയിലെ വരികൾ തൻെറ വിശ്വാസരേഖപോലെ ഇസ്തവാൻ സാബോയുടെ ഹൃദയത്തിലുണ്ട്— "എൻെറ ചങ്ങാതി, നിങ്ങളുടെ കൈയിൽ ഒരു ചെറിയ തുണ്ടു കടലാസേ ഉള്ളു അല്ലേ, എങ്കിൽ നിങ്ങളൊരു ചെറിയ കവിത കുറിക്കുകയാണ് ഉത്തമം."



# സാഹിത്യവാരഫലം

## "അനശ്വരത"



പാരീസിൻെറ തെക്കുഭാഗത്തുള്ള മൊങ്പർണാസ് ഡിസ്ട്രിക്ററിൽ ഫ്രഞ്ച് പൗരനായി താമസിക്കുന്ന ചെക്ക് സാഹിത്യകാരൻ മീലാൻ കുന്ദേരയുടെ പുതിയ നോവൽ "Immortality" ഉദാത്തവും സുന്ദരവുമാണ്. ചെക്ക് ഭാഷയിൽ 1991-ൽ എഴുതിത്തീർത്ത ഈ നോവൽ ഉടനെതന്നെ ഇംഗ്ലീഷിലേക്കു തർജ്ജമചെയ്യപ്പെട്ടു. ഉദാത്തങ്ങളായ കൃതികൾ സുന്ദരങ്ങളായ കൃതികളെ അപേക്ഷിച്ചു മേലേക്കിടയിലാണ്. കല ആനന്ദാവേശവും തീക്ഷ്ണതയും കൗതൂഹലവും വിസ്മയവും ഉളവാക്കുമ്പോൾ നിരൂപകർ അതിനെ ഉദാത്തമെന്നു വിശേഷിപ്പിക്കുന്നു. നയഗ്രവെള്ളച്ചാട്ടം സുന്ദരമല്ല, ഉദാത്തമാണ് എന്നു ബ്രാഡ്‌ലി പറഞ്ഞത് ഇവിടെ ഓർമ്മിക്കത്തക്കതാണ്. സൗന്ദര്യം പരിമേയമായതിനോടു ബന്ധപ്പെട്ടിരിക്കുന്നു, ഉദാത്തത അപരിമേയമായതിനോടും എന്നു തത്ത്വചിന്തകൻ കാൻറ് പറഞ്ഞതും നമുക്ക് ഓർമ്മിക്കാം. കുന്ദേരയുടെ ഈ നോവൽ അനശ്വരതയെ അദ്ദേഹത്തിൻെറ രീതിയിൽ പ്രതിപാദിക്കുന്നതിനാൽ ഉദാത്തം. രസബോധനിഷ്ഠമായ തലത്തിലേക്ക് ഇത് ഉയരുന്നതിനാൽ സുന്ദരം.

നോവലിനെക്കുറിച്ച്—ആ കലാരൂപത്തെക്കുറിച്ച്—കുന്ദേരയ്ക്കു സുനിയതങ്ങളായ മതങ്ങളുണ്ട്. മറെറാരു വിധത്തിലും പറയാനാവാത്തതിനെ പറയാൻ കഴിയുന്നതാണ് നോവൽ. സമുദായത്തിൻെറ ചിത്രീകരണമല്ല അതിൻെറ ലക്ഷ്യം. കാരണം അതു മററുതരത്തിൽ നിർവഹിക്കാമല്ലോ എന്നതാണ്. ചരിത്രവർണ്ണനവുമല്ല അത്. ചരിത്രവിജ്ഞാനീയത്തിന് അതു അനുഷ്ഠിക്കാവുന്നതേയുള്ളു. സ്ററാലിനിസത്തെ നിന്ദിക്കലല്ല നോവലെഴുത്തുകാരുടെ ജോലി. സോൾഷെനിററ്സ്യന് അത് പ്രഖ്യാപനങ്ങളിലൂടെ നടത്താം. മനുഷ്യജീവിതത്തെ സാകല്യാവസ്ഥയിൽ വർണ്ണിക്കുകയും അപഗ്രഥിക്കുകയും ചെയ്യുന്നതാണ് നോവലിൻെറ കർത്തവ്യം. നോവൽ സാക്ഷാത്കരിക്കുന്നതിനെ ഒരു ധിഷണാപരമായ പ്രവൃത്തിക്കും സാക്ഷാത്കരിക്കാനാവില്ല. എക്സിസ്റെറൻഷ്യൽ ഫിലോസഫിക്കുപോലും അതിനു കഴിവില്ല. ("The Novel Today—"Edited by Malcolm Bradbury—An interview with Milan Kundera—Ian Mc Ewan—Page 218. Fontana Edition.)

തുച്ഛമായ കഥയേ ഈ നോവലിനുള്ളു. പോൾ, അയാളുടെ ഭാര്യ അഗ്നിസ്, അഗ്നിസിൻെറ സഹോദരി ലൊറ, അവളുടെ കാമുകൻ ബർനാർഡ് ഇവരാണ് കഥയുണ്ടെങ്കിൽ അതു തുടങ്ങുന്നവരും മുന്നോട്ടു കൊണ്ടുപോകുന്നവരും. നോവൽ ആരംഭിക്കുമ്പോൾ പോളിൻെറയും അഗ്നിസിൻെറയും ദാമ്പത്യജീവിതത്തിന് ഇരുപതുവർഷത്തെ പഴക്കമുണ്ട്. പക്ഷേ അവൾക്ക് ഒററപ്പെടലിൻെറ ബോധമാണുള്ളത്. ഭർത്താവിനെസ്സംബന്ധിച്ചു മാത്രമല്ല ആ ബോധം. മനുഷ്യരാശിയെ സാകല്യാവസ്ഥയിൽ പരിഗണിക്കുമ്പോഴും അവൾക്കു അതിനോട് ആശയപരമായ ഐക്യമോ വികാരപരമായ ഐക്യമോ ഇല്ല. അവൾ യാചകർക്കു ധാരാളം പണം കൊടുക്കും. യാചകർ മനുഷ്യരിൽ പെട്ടവരായതുകൊണ്ടല്ല അവൾ അതു നല്കിയത്. അവർ മനുഷ്യസമുദായത്തിൽ പെടാത്തവരായതുകൊണ്ടാണ്. തന്നെപ്പോലെ മനുഷ്യരോടും ഐക്യമില്ല അവർക്കും എന്ന് അഗ്നിസ് വിചാരിച്ചു. അവളെസ്സംബന്ധിച്ചിടത്തോളം സ്നേഹം ഇച്ഛാശക്തിയുടെ പ്രകടനം മാത്രമാണ്. സ്നേഹിക്കാനുള്ള ഇച്ഛാശക്തി. നല്ല ദാമ്പത്യജീവിതത്തിനുവേണ്ടിയുള്ള ഇച്ഛാശക്തി. ഈ ഇച്ഛാശക്തിയെ അല്പനേരം ഇല്ലാതാക്കിയാൽ അവൾ കൂടുതുറന്നുവിട്ട പക്ഷിയെപ്പോലെ പറന്നുപോകും. വിദൂരഗ്രഹത്തിൽനിന്ന് ഒരു സന്ദർശകൻ അവളുടെ അടുത്തെത്തിയതായി ഒരുതോന്നൽ. അയാളുടെ ചോദ്യം. "അടുത്ത ജന്മത്തിൽ നിങ്ങൾക്കു ഭാര്യക്കും ഭർത്താവിനും ഒരുമിച്ചു ജീവിക്കണമെന്നുണ്ടോ? അതോ ഒരിക്കലും തമ്മിൽ കാണാതിരിക്കണോ?" പോളിൻെറ സാന്നിദ്ധ്യത്തിൽ "അടുത്ത ജന്മത്തിൽ ഞങ്ങൾക്കു ഒരുമിച്ചു കഴിയേണ്ടതില്ല" എന്ന് അവൾക്ക് എങ്ങനെ പറയാൻ കഴിയും. അവൾ മനോരഥസൃഷ്ടിയിലെ ആ സന്ദർശകനു മറുപടി നല്കിയില്ല. എന്നാൽ പോൾ കൂർക്കം വലിച്ചുറങ്ങുകയാണെന്നു കണ്ട് അവൾ ആന്തരശക്തി മുഴുവൻ സംഭരിച്ചു ദൃഢശബ്ദത്തിൽ പറഞ്ഞു:- "ഇനി വീണ്ടും ഒരുമിച്ചുകൂടാതിരിക്കാനാണ് ഞങ്ങൾ ആഗ്രഹിക്കുക." അഗ്നിസ് പോയി. ദുരന്തം വരിക്കുകയും ചെയ്തു.

ശരീരത്തോടു ബന്ധപ്പെട്ട സ്നേഹം ഒരു

ശരീരത്തോടു ബന്ധപ്പെട്ട സ്നേഹം ഒരു തീക്ഷ്ണ പ്രകാശമുണ്ടാക്കുമെന്നും അത് കഥാപാത്രങ്ങളുടെ സത്തയെ പ്രത്യക്ഷമാക്കിത്തരുമെന്നും അതവരുടെ ജീവിതാവസ്ഥകളെ വ്യാഖ്യാനിച്ചുതരുമെന്നും വിശ്വസിക്കുന്നു കുന്ദേര.

തീക്ഷ്ണ പ്രകാശമുണ്ടാക്കുമെന്നും അത് കഥാപാത്രങ്ങളുടെ സത്തയെ പ്രത്യക്ഷമാക്കിത്തരുമെന്നും അതവരുടെ ജീവിതാവസ്ഥകളെ വ്യാഖ്യാനിച്ചുതരുമെന്നും വിശ്വസിക്കുന്നു കൂന്ദേര. അതിന് അനുസരിച്ചവിധത്തിലാണ് ലൊറയുടെയും റേഡിയോ ജേണലിസ്റ്റ് ബർനാർഡിന്റെയും കാമോത്സുകതയെ നോവലിസ്റ്റ് ചിത്രീകരിക്കുന്നത്. ജേണലിസ്റ്റിന് അവളെക്കാൾ വയസ്സു വളരെക്കുറവ്. എങ്കിലും എന്തെന്നില്ലാത്ത കാമാവേശമാണ് അവൾക്ക്. പക്ഷേ അതും ദുഃഖപര്യവസായിയായി മാറി. ബർനാർഡ് പോളിനോടു പറഞ്ഞു:- "ഒരു അപരിചിതൻ എന്നെക്കാണാൻ വന്നു. അയാളുടെ തല മാത്രം എന്റെ പൊക്കത്തിൽനിന്ന് ഉയർന്നുനില്ക്കുന്നു. കുടവയറ്... [അയാൾ തന്ന] ഡിപ്ളോമ ഞാൻ വായിച്ചു. അതിലെഴുതിയിരിക്കുന്നു: "ബർനാർഡ് ബർട്രൻഡ് ഒരു മുഴുക്കഴുതയാണെന്ന് ഇതിനാൽ പ്രഖ്യാപിച്ചിരിക്കുന്നു." [Bernard Bertrand is hereby declared a Compleat Ass] (Compleate എന്ന വാക്കു നോവലിലുള്ള സ്പെല്ലിങ്ങിൽ] ഇത് ഏല്പിച്ച ആഘാതത്താലാണ് ബർനാർഡ് ലൊറയുമായുള്ള ബന്ധം ശിഥിലമാക്കിയത്.

ഈ ക്ഷുദ്രസംഭവങ്ങളെ അവലംബിച്ചുകൊണ്ട് കൂന്ദേര ജീവിതത്തിന്റെ സങ്കീർണ്ണതകളിലേക്കും വൈവിധ്യങ്ങളിലേക്കും അനായാസമായി പോകുന്നു. ആ പോക്ക് അദ്ഭുതാവഹമാണുതാനും. മനുഷ്യന്റെ അനന്യതയെ—സെൽഫിനെ കുറിച്ചുള്ള അന്വേഷണമാണ് കൂന്ദേരയുടെ നോവൽ. അതിനെ പൂർണ്ണമായും ഗ്രഹിക്കാനാവില്ലെന്നും അദ്ദേഹം വിചാരിക്കുന്നു. അംഗവിക്ഷേപങ്ങളിലൂടെ സെൽഫിനെ മനസ്സിലാക്കാമോ? വയ്യ. നോവലിന്റെ ആരംഭത്തിൽത്തന്നെ അറുപതോ അറുപത്തഞ്ചോ വയസ്സുള്ള ഒരുസ്ത്രീ ഒരു ചെറുപ്പക്കാരനെ പുഞ്ചിരിയോടെ നോക്കി കൈവീശുന്നതിന്റെ വർണ്ണനയുണ്ട്. ഇരുപത്തഞ്ചുവയസ്സുള്ള യുവതിയെപ്പോലെയായിരുന്നു ആ വൃദ്ധയുടെ അംഗവിക്ഷേപം. സൗന്ദര്യമില്ലാത്ത ശരീരത്തിൽ സൗന്ദര്യമാർന്ന അംഗവിക്ഷേപം. അഗ്നിസിന്റെ അച്ഛനെ കാണാൻ വന്ന പ്രായംകൂടിയ ഒരുസ്ത്രീ അദ്ദേഹത്തിന്റെ നേർക്ക് ഇങ്ങനെ കൈവീശിയത് അഗ്നിസ് കണ്ടു. ആ കൈവീശൽ മനോഹരമായിരുന്നു. എന്നാൽ ഈ അംഗവിക്ഷേപങ്ങൾ എല്ലാവർക്കുമുള്ളതല്ലേ? (the gesture was avialable to all.) കൈവീശുമ്പോൾ യഥാർത്ഥത്തിൽ മോഷണം നടത്തുകയാണ്. അല്ലെങ്കിൽ കള്ളയൊപ്പിടുകയാണ്. കഥാപാത്രങ്ങൾക്കു മാത്രമല്ല, സെൽഫിനെ കാണിക്കാത്ത അംഗവിക്ഷേപങ്ങളെ കൂന്ദേരയ്ക്കും അംഗീകരിക്കാനാവില്ല. അംഗവിക്ഷേപം പോകട്ടെ. മുഖമോ? മുഖവും സെൽഫിനെ കാണിക്കുന്നില്ല. (my face is not myself.) സത്യമിതാണെങ്കിലും അംഗവിക്ഷേപങ്ങളാണ് നമ്മെ ഭരിക്കുന്നത്. കാപട്യപൂർണ്ണമായ ജീവിതം.

ഇങ്ങനെയുള്ള ഈ ലോകത്ത് അനശ്വരതയെക്കുറിച്ചു (immortality) ചിന്തിക്കുന്നതിൽ എന്തർത്ഥമിരിക്കുന്നു? 1981-ൽ ഫ്രാങ്സ്വ മോറീസ് മീതേറാങ് ഫ്രഞ്ച് പ്രസിഡന്റായി. അദ്ദേഹം മൂന്നു റോസാപ്പൂക്കളെടുത്തുകൊണ്ട് അറുപത്തിനാലു ശവകുടീരങ്ങളുടെ മധ്യത്തിലേക്കു ചെന്നു. തിരഞ്ഞെടുത്ത മൂന്നു ശവകുടീരങ്ങളിൽ ഓരോ റോസാപ്പൂ അദ്ദേഹം വച്ചു. പൂക്കളുണ്ടാക്കിയ ആ ത്രികോണത്തിന്റെ മദ്ധ്യത്തിലാണ് മീതേറാങ്ങിന്റെ അനശ്വരതയുടെ കൊട്ടാരം നിർമ്മിക്കേണ്ടത്. ഇതാണ് അനശ്വരതയെക്കുറിച്ചുള്ള കൂന്ദേരയുടെ സങ്കല്പം. കുറഞ്ഞ തോതിൽ, കൂടിയ അളവിൽ അനശ്വരതയുണ്ട്. അത് ഓർമ്മകളെ അവലംബിച്ചിരിക്കുന്നു. മരിച്ചയാളിനെസ്സംബന്ധിച്ച ഓർമ്മ അയാളെ അറിയാവുന്നവർക്കു കാണുമല്ലോ. അത് കുറഞ്ഞ തരത്തിലുള്ള അനശ്വരത; നേരിട്ടറിയാൻ വയ്യാത്ത ആളിനെക്കുറിച്ച് ആളുകളുടെ മനസ്സിൽ ജനിക്കുന്ന ഓർമ്മ വലിയതരത്തിലുള്ള അനശ്വരത. കലാകാരന്മാർ, രാജ്യതന്ത്രജ്ഞന്മാർ ഇവരെക്കുറിച്ചുള്ള ഈ ഓർമ്മ വലിയ തോതിലുള്ള അനശ്വരതയാണ്. തത്ത്വചിന്താപരങ്ങളായ ഈ ആശയങ്ങൾ നോവലിലെ കഥാപാത്രങ്ങളിൽ നിന്ന്, അവരുടെ ജീവിതങ്ങളിൽനിന്ന് ഒഴുകിവരുന്നു. അതുകൊണ്ട് അവ വെറും സങ്കല്പനങ്ങളായി വായനക്കാർക്കു തോന്നുന്നില്ല.

കൂന്ദേരയുടെ ഈ നോവൽ അന്യാദൃശവും അസാധാരണവുമാണ്. ഇതു വായിക്കുമ്പോൾ നമ്മൾ കലയുടെ മഹാദ്ഭുതം കാണുന്നു. ഇതെഴുതിയ കൂന്ദേരയ്ക്കു നോബൽ സമ്മാനം കൊടുക്കാതെയാണ് വർണ്ണവിവേചനത്തെക്കുറിച്ച് പറഞ്ഞതിനെത്തന്നെ പിന്നെയും പിന്നെയും പറഞ്ഞുകൊണ്ടിരിക്കുന്ന ഒരു 'ഇൻഫീരിയർ ആർടിസ്റ്റാ'യ നേഡീൻ ഗോഡിമർക്ക് ആ സമ്മാനം നല്കിയത്.



"So she asked her father whether she ever prayed. He said: 'That would be like praying to Edison when a lightbulb burns out.' "
('Immortality')

## വ്യക്തിയിൽനിന്നു സമൂഹത്തിലേക്ക്

റോസാപ്പൂ വിടർന്നുനില്ക്കുന്നതു കണ്ടാൽ അതിന്റെ പരുക്കൻ ഞെട്ടിനോടോ മുള്ളുകളുള്ള തണ്ടിനോടോ നമുക്കു പുച്ഛം തോന്നുമോ? തോന്നുമെങ്കിൽ അതു ആദരണീയമായ മാനസികനിലയല്ല. പൂവിനു കാരണം ഞെട്ടാണ്. ഞെട്ടിനു കാരണം തണ്ടാണ്. തണ്ടിനു കാരണം വേരാണ്. വേരു വിരൂപം. പക്ഷേ ആ വേരില്ലെങ്കിൽ മനോഹരമായ പനിനീർപ്പൂവില്ല. ആ ഒറ്റപ്പൂവ് ലോകത്തുള്ള എല്ലാപ്പൂവുകളെയും എന്നെ ഓർമ്മിപ്പിക്കുന്നു. വിഷാദമനുഭവിക്കുന്ന ഭാര്യ അമ്മട്ടിൽ ദുഃഖിക്കുന്ന എല്ലാ ഭാര്യമാരെയും ഓർമ്മിപ്പിക്കുന്നു എന്നെ. കുഞ്ഞു മരിച്ചു യാതനയിൽ വീഴുന്ന അമ്മ അതേ രീതിയിൽ തീവ്രവേദനയിലാണ്ട എല്ലാ അമ്മമാരുടെയും സ്മരണ എനിക്കുളവാക്കുന്നു. ശ്രീമതി നളിനി ബേക്കലിന്റെ "നിവേദിത" എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ദുഃഖപൂർണ്ണമായ ജീവിതം നയിക്കുന്ന ഒരു പാവപ്പെട്ട സ്ത്രീയെ കണ്ടപ്പോൾ ലോകത്തുള്ള എല്ലാ ഹതഭാഗ്യകളുടെയും ഓർമ്മയുണ്ടായി എനിക്ക്. അവരുടെ



മീലാൻ കൂന്ദേര




"നോബൽ സമ്മാനങ്ങളെക്കുറിച്ച് എന്തുപറയുന്നു?"

"പോക്കണം കെട്ട ഇടപാടുകൾ. അടുത്തവർഷം ഞാൻ ജീവിച്ചിരിക്കുന്നെങ്കിൽ ആർക്കാണു നോബൽ സമ്മാനം എന്നറിയാൻ കാത്തിരിക്കില്ല."

പുരുഷൻ സ്ത്രീയാൽ ആകർഷിക്കപ്പെടുമ്പോൾ അവളുമായി ബന്ധപ്പെടുന്നതിനുവേണ്ടി അയാൾ എല്ലാം ചെയ്യും. ദൂരെ നിന്നാണെങ്കിലും അവളുടെ ലോകത്തെ സ്പർശിച്ച് അതിനെ ചലനാത്മകമാക്കാൻ വേണ്ടി പരോക്ഷമായോ ചുറ്റി വളഞ്ഞോ അയാൾ യത്നിക്കും.



ഗൗതമൻ

ജീവിതത്തെ സാകല്യാവസ്ഥയിൽ കാണാനുള്ള കൊതിയോടേ ആ ആഖ്യാനത്തിലൂടെ ഒഴുകിയപ്പോൾ രാഷ്ട്രവ്യവഹാരത്തിന്റെ പാറക്കെട്ട് എന്നെ തടഞ്ഞു. പ്രവാഹത്തിനും ആ പാറക്കെട്ടിനും തമ്മിൽ ഒരു പൊരുത്തവുമില്ലല്ലോ. അതിൽ തടഞ്ഞതോടെ എന്റെ അഭിലാഷത്തിനും ഭംഗം വന്നു. റീയലിസ്ററിക് തലത്തിൽനിന്ന് പെട്ടെന്ന് അവാസ്തവികമായ ഈ നൂതനതലത്തിലേക്കുള്ള പ്രവേശം കഥയെ തകർത്തുകളഞ്ഞു. റീയലിസത്തിൽനിന്ന് കഥയെ ഫാൻറസിയിലേക്കുതന്നെ കൊണ്ടുപോകാം. പക്ഷേ അത് വായനക്കാരൻ അറിയരുത്. രാഷ്ട്രവ്യവഹാരത്തിന്റെ ഈ തള്ളിക്കയററവും അതു ജനിപ്പിക്കുന്ന അവിശ്വാസ്യതയുമാണ് ഇക്കഥയുടെ പോരായ്മകൾ. രാത്രിസമയത്ത് ഏകാന്തത്തിൽ ഇരിക്കുമ്പോൾ ഒരു ഗോസ്ററ് നമ്മുടെ മുൻപിൽ വന്നുനിന്നാൽ എന്തു തോന്നും നമുക്ക്? എന്തു തോന്നുമോ അതുതന്നെയാണ് ഇക്കഥ വായിച്ചപ്പോൾ എനിക്കും തോന്നിയത്.



എല്ലാ ദിവസവും നമ്മൾ ആയിരമായിരം നോട്ടങ്ങളാൽ കുത്തി മുറിവേല്പിക്കപ്പെടുന്നു. ഒടുവിൽ ഒരുനോട്ടം നമ്മളെ ഒരു നിമിഷംപോലും വെറുതേ വിടാതെ അനുധാവനം ചെയ്യും. അതു തെരുവുകളിൽ, കാടുകളിൽ, ശസ്ത്രക്രിയ നടത്തുന്ന ഡോക്ടറുടെ മേശപ്പുറങ്ങളിൽ ഒക്കെ നമ്മളെ പിൻതുടർന്നു വരും. (Immortality.)

## ചോദ്യം, ഉത്തരം

"സാഹിത്യത്തിലുമുണ്ടോ സാറേ അന്യവത്കരണം?"

"നിരൂപകനോ കവിയോ കഥാകാരനോ എഴുതിയത് വായനക്കാരനു മനസ്സിലാകാതെ വരുമ്പോൾ അയാൾക്ക് ഒററപ്പെടലിന്റെ ബോധമുണ്ടാകും. ബ്രഹ്ററ് എന്ന മഹാനായ നാടകകർത്താവ് പ്രേക്ഷകർക്കും അഭിനേതാക്കൾക്കുമിടയ്ക്ക് ഈ ബോധം കരുതിക്കൂട്ടി ഉണ്ടാക്കിയിരുന്നു. നാടകത്തിലെ ക്രിയാംശത്തിൽനിന്ന് പ്രേക്ഷകരെ അകററിനിറുത്തുക എന്നതായിരുന്നു അദ്ദേഹത്തിന്റെ മാർഗ്ഗം."

"ചങ്ങമ്പുഴയോടു ഇപ്പോഴുള്ള കവികൾക്ക് എന്തുകൊണ്ടാണിത്ര കോപം?"

"അസൂയയാണ് അതിനു ഹേതു. ഇന്നുള്ള എല്ലാക്കവികളും അമ്പതുകൊല്ലം കഴിയേണ്ടതില്ല, അതിനുമുൻപ് വിസ്മരിക്കപ്പെടും. അന്നും ചങ്ങമ്പുഴക്കവിത ഉണ്ടായിരിക്കും. മഹാകവി വള്ളത്തോൾപോലും ചങ്ങമ്പുഴയുടെ മഹായശസ്സിൽ അസൂയാലുവായിരുന്നു. 'പാടുക പാടുക പാടുക, കീചക ശ്രേഷ്ഠ' എന്നു ആ കവിയെ കീചകനാക്കിയതിനുശേഷം 'നിന്നുള്ളു പൊള്ളയെന്നാണു കേൾവി' എന്നു അദ്ദേഹം പറയുകയുണ്ടായി. അസൂയയ്ക്കും കഷണ്ടിക്കും മരുന്നില്ല എന്നു മഹാകവി തെളിയിച്ചു തന്നു."

"നോബൽ സമ്മാനങ്ങളെക്കുറിച്ച് എന്തു പറയുന്നു?"

"പോക്കണംകെട്ട ഇടപാടുകൾ. അടുത്തവർഷം ഞാൻ ജീവിച്ചിരിക്കുന്നെങ്കിൽ ആർക്കാണു നോബൽ സമ്മാനം എന്നറിയാൻ കാത്തിരിക്കില്ല."

"മലയാള സാഹിത്യത്തെക്കുറിച്ചു നിങ്ങളുടെ ആത്മാർത്ഥമായ അഭിപ്രായം എന്ത്?"

"ആത്മാർത്ഥമെന്നാൽ തനിക്കുവേണ്ടി എന്നാണ്. ആർജ്ജവമുള്ള അഭിപ്രായം പറയാം. വർഷത്തിൽ ഒരിക്കലോ രണ്ടുതവണയോ വരുന്ന നല്ല കഥയും നല്ല കാവ്യവും മാററിവച്ചാൽ നാലുകാശിനു വിലപിടിക്കാത്ത സാഹിത്യം. കാശ് പഴയ തിരുവിതാംകൂർ നാണയമാണ്."

"നിങ്ങളുടെ ഏററവും വലിയ ആഗ്രഹമെന്ത്?"

"ബന്ധുക്കളും സ്നേഹിതരും പരിപൂർണ്ണമായും ഉപേക്ഷിക്കുന്നതിനുമുൻപ് എനിക്ക് ഈ ലോകമുപേക്ഷിക്കണം."

"കേശവദേവിനെ പുലഭ്യം പറയുന്നതു നിറുത്തിയോ?"

"ഞാൻ ആരെയും പുലഭ്യം പറയാറില്ല. നിരൂപണത്തിൽ പ്രവർത്തിക്കുന്നവരെസ്സംബന്ധിച്ചു പറഞ്ഞാൽ അവർക്ക് ഇരുപതു ശതാബ്ദങ്ങൾ മുൻപു മരിച്ച സാഹിത്യകാരന്മാരും ജീവിച്ചിരിക്കുന്നവരാണ്. രാമായണവും മഹാഭാരതവും ഭൂതകാലത്തിലുള്ളവയല്ല. വർത്തമാനകാലത്തിലാണ് അവ. കേശവദേവ് നിരൂപകന്റെ ദൃഷ്ടിയിൽ മരിച്ചിട്ടില്ല. അതുകൊണ്ടു വിമർശനമാകാം. പിന്നെ ഒരു കാര്യത്തിൽ എനിക്കു കേശവദേവിനോടു ബഹുമാനമാണ്. അദ്ദേഹം പറഞ്ഞു 'എനിക്കു സാഹിത്യമെന്തെന്ന് അറിഞ്ഞുകൂടാ. ജീവിതമെന്തെന്ന് അറിയാം.' ഈ പ്രസ്താവം നല്ല എഴുത്തുകാരനിൽനിന്നേ വരൂ. അതുകൊണ്ടു മാത്രം ഞാൻ അദ്ദേഹത്തെ ബഹുമാനിക്കുന്നു."

"കുറെനാളായി ഇന്ത്യയെ കുററം പറയുന്നല്ലോ. ഇവിടംവിട്ടു പോകണോ? എങ്കിൽ ഏർപ്പാടുകൾ ചെയ്യാം."

"വേണ്ട. അമേരിക്കയിൽ പോയാൽ അതു വിദേശം. ഇംഗ്ളണ്ടിൽ പോയാൽ അതും വിദേശം. ഞാൻ ഇപ്പോൾ താമസിക്കുന്ന ഇന്ത്യയും എനിക്കു വിദേശമായി മാറിയിരിക്കുന്നു."



"ലോകം കൂടുതൽ സാങ്കേതികവും യാന്ത്രികവും ആകുന്നതോടുകൂടി, അത് നിർവികാരവും ലോഹമയവും ആകുന്നതോടുകൂടി സ്ത്രീക്കു മാത്രം നല്കാൻ കഴിയുന്ന ചൂട് അതിനു കൂടുതലായി വേണ്ടിവരും. നമുക്കു ലോകത്തെ രക്ഷിക്കണമെങ്കിൽ നമ്മൾ സ്ത്രീയോടു പൊരുത്തപ്പെടണം, സ്ത്രീയാൽ നമ്മൾ നയിക്കപ്പെടണം, ശാശ്വതമായ സ്ത്രീത്വത്താൽ തുളച്ചു കയററപ്പെടണം." (Immortality.)

## ഗൗതമൻ

**കുന്ദേരയുടെ നോവലിൽ ജർമ്മൻ മഹാകവി ഗെറ്റേയെസ്സംബന്ധിച്ച ഒരു സംഭവം വർണ്ണിച്ചിട്ടുണ്ട്. ബെറ്റിന നാല്പത്തിയൊൻപതു കത്തുകൾ ഗെറ്റേക്ക് അയച്ചു. ആത്മാവ് എന്ന വാക്ക് അവയിൽ അമ്പതുതവണ പ്രയോഗിച്ചിട്ടുണ്ട്. ഹൃദയമെന്ന വാക്കു നൂറ്റിപ്പത്തൊൻപതു തവണയും. ശരീരഭാഗം എന്ന അർത്ഥത്തിൽ അത് (എന്റെ ഹൃദയം മിടിച്ചു) അവയിൽ**

ളമായേ പ്രയോഗിച്ചിട്ടുള്ളൂ; വക്ഷസ്സിനെ സൂചിപ്പിക്കുന്ന മട്ടിൽ 'സിനിക്ഡക്കി' അലങ്കാരമായി ഏറിയകുറും ആ വാക്കിൻെറ പ്രയോഗമുണ്ട്. (നിന്നെ എൻെറ ഹൃദയത്തോടു ചേർക്കാൻ എനിക്കു കൊതി).

ഇത് സ്നേഹപ്രസരത്തെസ്സംബന്ധിച്ചിടത്തോളം ശരി. പക്ഷേ നമ്മിൽ ഏറെപ്പേർക്കും ഹൃദയമില്ല, രക്താശയമേയുള്ളൂ. വ്യക്തിക്ക് അഭിമുഖീകരിച്ചുനില്ക്കുമ്പോൾ അയാൾ ഹൃദയമുള്ളവനാണെന്നു തോന്നും. അങ്ങനെയുള്ള അനേകം വ്യക്തികൾ ഒരുമിച്ചുകൂടി ആപ്പീസിലിരിക്കുമ്പോൾ, കമ്പനിയിലിരിക്കുമ്പോൾ, സദസ്സായിമാറുമ്പോൾ ആ 'മോബി'നു (mob) ഹൃദയമേയില്ല, രക്താശയമേയുള്ളൂ. ഈ നൃശംസതയുടെ കലാത്മകമായ ചിത്രീകരണമാണ് ശ്രീ. ഗൗതമൻെറ ''രാത്രി, പകൽപോലെ'' എന്ന കഥയിലുള്ളത്. കമ്പനിയിലെ ജോലിക്കുവന്ന ഒരുത്തൻ വെള്ളംനിറഞ്ഞ കുഴിയിൽ വീണിരിക്കാമെന്നു സങ്കല്പം. നാലുമണിക്കൂർകൊണ്ടുവെള്ളം വറ്റിച്ചു നോക്കിയപ്പോൾ ജഡമില്ല. ജോലിക്കെത്തിയവൻ ഒപ്പിട്ടിട്ടു വീട്ടിലേക്കുകടന്നുകളഞ്ഞു എന്നതാണ് സത്യം. അതിനുള്ള സാദ്ധ്യതയെക്കുറിച്ച് അന്വേഷിക്കാതെ അയാൾ മരിച്ചുവെന്നു കരുതിയതും ജനക്കൂട്ടത്തിൻെറ—മോബിൻെറ—പ്രച്ഛന്നമായ സാഡിസംതന്നെ. നമ്മുടെ സമൂഹത്തിൻെറ ഏതു വിഭാഗത്തിലും കാണുന്ന ഈ ക്രൂരതയെ ഹാസ്യാത്മകമായി വീക്ഷിക്കുന്നു കഥാകാരൻ. കഥയുടെ ദീർഘത ആസ്വാദനത്തെ വികലമാക്കുന്നില്ല. ഗൗതമൻെറ ആഖ്യാനവൈദഗ്ദ്ധ്യമാണ് ഈ രചനയ്ക്കു ചാരുത നല്കുന്നത്.

അമേരിക്കൻ പ്രസിഡൻറായിരുന്ന ഐസൻഹൌവർ ഒരു സർവകലാശാലയുടെ മേധാവിയായിച്ചെന്നപ്പോൾ അവിടത്തെ ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിൻെറ അടുത്തെത്തി. സർവകലാശാലയിലെ ഉദ്യോഗസ്ഥന്മാരെ കാണാൻ തനിക്കു താൽപ്പര്യമുണ്ടെന്ന് അദ്ദേഹം അവരോടു പറഞ്ഞപ്പോൾ അവരിൽ ഒരാൾ അറിയിച്ചു: ''സർ, ഞങ്ങൾ ഉദ്യോഗസ്ഥന്മാരല്ല, ഞങ്ങൾ തന്നെയാണു സർവകലാശാല.'' ഈ പ്രസ്താവത്തിലെ ഉത്കൃഷ്ടചിന്ത നന്ന്. പക്ഷേ ഒറ്റവ്യക്തിയായ ഉദ്യോഗസ്ഥൻ കാരുണ്യമുള്ളവനായിരിക്കും. അയാൾ സർവകലാശാലയായി മാറുമ്പോൾ കാരുണ്യം പമ്പകടക്കും.



ഏതാണ്ടു നൂറുകൊല്ലത്തിനുമുൻപ് റഷ്യയിലെ പീഡിപ്പിക്കപ്പെട്ട മാർക്സിസ്റ്റുകൾ മാർക്സിൻെറ മാനിഫെസ്റ്റോ പഠിക്കാനായി രഹസ്യമായി ഒരുമിച്ചുകൂടാൻ തുടങ്ങി. ഈ ലളിതമായ ഐഡിയോളജി മറ്റുവൃത്തങ്ങളിലേക്കു പകർന്നുകൊടുക്കാനായി അവർ അതിൻെറ ഉള്ളടക്കത്തെലഘൂകരിച്ചു. അവയിലെഅംഗങ്ങൾ ലാളിത്യത്തിൻെറ ലഘൂകരണത്തെ വീണ്ടും വീണ്ടും ലഘൂകരിച്ച് മറ്റുള്ളവർക്കുപകർന്നു കൊടുത്തുകൊണ്ടിരുന്നു. ഒടുവിൽ മാർക്സിസം ഭൂമിയിലാകെ അറിയപ്പെട്ടപ്പോൾ, അതു ശക്തിയാർജ്ജിച്ചപ്പോൾ അവശേഷിച്ചത് ആറോ ഏഴോ മുദ്രാവാക്യങ്ങൾ. അവയ്ക്കു തമ്മിലുള്ള ബന്ധം തീരെകുറവായിരുന്നതുകൊണ്ട് അതിനെ ഐഡിയോളജി എന്നുവിളിക്കാൻ വയ്യാതെയായി മാർക്സിൻെറ അവശിഷ്ടങ്ങൾ അങ്ങനെ ആശയങ്ങളുടെ യുക്തിയുക്തമായ ഘടനയല്ലാതെയായപ്പോൾ, ധ്വന്യാത്മകമായ ചില ബിംബങ്ങളും മുദ്രാവാക്യങ്ങളും മാത്രമായപ്പോൾ (ചുറ്റിക കൈയിലെടുത്തു പുഞ്ചിരിപൊഴിക്കുന്ന തൊഴിലാളി, സഹോദരസ്നേഹത്തോടെ കൈകൾ ഗ്രഹിക്കുന്ന കറുത്ത മനുഷ്യനും വെളുത്ത മനുഷ്യനും മഞ്ഞമനുഷ്യനും, അന്തരീക്ഷത്തിലേക്ക് ഉയരുന്ന സമാധാനത്തിൻെറ പ്രാവ് ഇങ്ങനെപലതുമായപ്പോൾ) 'ഐഡിയോളജി 'ഇമേജോളജി'യായി ക്രമേണ മാറുന്നുവെന്നു നമുക്കു ന്യായമായിപറയാമെന്നായി.

(Immortality)

## നിർവ്വചനങ്ങൾ

ധർമ്മരോഷം:– അന്യൻെറ ആഭാസപ്രവൃത്തി താൻചെയ്താൽ ലോകമാകെ അറിയുമല്ലോ എന്നു ഗ്രഹിക്കുമ്പോൾ മാന്യനായി ഭാവിക്കുന്നവന് ഉണ്ടാകുന്ന നൈരാശ്യം.

യമകം:– കാവ്യത്തിലെ വിലകുറഞ്ഞ ഏർപ്പാട്.

പത്രറിപ്പോർട്ട്:– കോടതിക്കുശിക്ഷ നല്കാൻ വയ്യാത്ത അപവാദവ്യവസായം.

വീട്:– ചെല്ലാമെന്നു സമ്മതിച്ച സമ്മേളനത്തിന് കൊണ്ടുപോകാൻ സംഘാടകർവരുമ്പോൾ പ്രഭാഷകന് ഒളിച്ചിരിക്കാനുള്ള സ്ഥലം.

പാണിനിസൂത്രം:– മലയാളമോ സംസ്കൃതമോ അറിഞ്ഞുകൂടാത്തവനു പണ്ഡിതനായി വിലസാൻ സഹായിക്കുന്നത്. (അക്ഷരങ്ങൾ എല്ലാമറിഞ്ഞുകൂടാത്തവനായിരിക്കും. പക്ഷേ നമ്മുടെ മുഖത്തുനോക്കി 'പ്രകാരേഗുണവചനസ്യ' എന്നു കാച്ചും. നമ്മൾ തളരും.)

ആശുപത്രി:– കുമാരനാശാൻ 'പ്രരോദന'ത്തിൽ പറഞ്ഞ അധ്യാത്മവിദ്യാലയം.

പാർവ്വതി:– തൻെറ മറ്റ് അഞ്ചുമുഖങ്ങളും ഭർത്താവായ ശിവനെ കാണിക്കാൻപേടിച്ച് മകൻ സുബ്രഹ്മണ്യന് അവ നല്കിയ ഒരു സാധാരണസ്ത്രീ.

കുട്ടിക്കൃഷ്ണമാരാർ:– വളരെക്കുറച്ചുപറഞ്ഞ് അതിലൂടെ ഏറെധ്വനിപ്പിച്ച ആൾ.

സിഗ്സാഗ്:– കുടിയനു സ്ട്രെയിറ്റ്ലൈൻ.

ഓംലെറ്റ്:– ചായക്കടകളിലെ പയ്യന്മാർക്കു കുശിനിയിലേക്കുനോക്കി 'ഒരു ആംപ്ളേറ്റ് എട് സാറിന്' എന്നുവിളിക്കാനുള്ള മുട്ടയപ്പം.

## തുടർച്ച

വൈലോപ്പിള്ളിയുടെ ''കന്നിക്കൊയ്ത്ത്'' എന്ന കാവ്യസമാഹാരഗ്രന്ഥത്തിലെ ആ പ്രശസ്തമായ കാവ്യം—മരണത്താൽ ജീവിതം വിച്ഛേദിക്കപ്പെട്ടാലും അതു അനുസ്യൂതമായി പ്രവഹിച്ചുകൊണ്ടിരിക്കും എന്ന് സ്പഷ്ടമാക്കുന്നു. ''ചോരതുടിക്കും ചെറുകൈയുകളേ പേറുക വന്നീപ്പന്തങ്ങൾ'' എന്ന ആഹ്വാനത്തിലുമുണ്ട് ആ നൈരന്തര്യത്തിൻെറ സ്വഭാവം. ഒറ്റയായ മനുഷ്യൻെറ ജീവിതം നോക്കുക. നൈരന്തര്യത്തിനുള്ള കൊതികാണാം. അമ്പതിയഞ്ചോ അമ്പത്തിയെട്ടോ വയസ്സുകഴിയുമ്പോൾ പെൻ



കേശവ ദേവ്

ഓംലെറ്റ്—ചായക്കടകളിലെ പയ്യന്മാർക്കു കുശിനിയിലേക്കു നോക്കി 'ഒരു ആംപ്ളേറ്റ് എട് സാറിന്' എന്നു വിളിക്കാനുള്ള മുട്ടയപ്പം.

പാർവ്വതി: തന്റെ മറ്റ് അഞ്ചു മുഖങ്ങളും ഭർത്താവായ ശിവനെ കാണിക്കാൻ പേടിച്ച് മകൻ സുബ്രഹ്മണ്യന് അവ നല്കിയ ഒരു സാധാരണ സ്ത്രീ.



വൈലോപ്പിള്ളി

ഷൻപറ്റണം. പക്ഷേ ജോലിനീട്ടിക്കിട്ടാൻ ആഗ്രഹിക്കുന്നത് പിന്നെയും ശംബളം വാങ്ങി ബ്ാങ്കിലിടാനല്ല. തന്റെ അത്രയുംകാലത്തെ തുടർച്ചയായ ജീവിതത്തിനു ഭംഗംവരാതിരിക്കാനാണ്. ചെറുപ്പകാലത്ത് വീട്ടിന്റെ ജനലിൽ കൂടിനോക്കി പതിവുകാരെ അടയാളംകാണിച്ചു വിളിച്ചിരുന്ന വേശ്യ വാർദ്ധക്യകാലത്തും അതുപോലെ പുരുഷന്മാരെവിളിക്കുന്നത് അവരുടെ പണത്തിനുവേണ്ടിയല്ല, സ്വന്തം ജീവിതത്തിന്റെ നിരന്തരാവസ്ഥ പുലർത്തിക്കൊണ്ടുപോകാനാണ്. താൻ വൃദ്ധനാകുന്നതുവരെയും നോക്കിയിരുന്ന ജോലി ഇനി തനിക്കു തുടർന്നുകിട്ടുകില്ലെന്നു വരുമ്പോൾ കുടുംബദ്രോഹിയാണു മകനെങ്കിലും അവനതു വാങ്ങിക്കൊടുക്കാൻ അച്ഛൻ ശ്രമിക്കുന്നതും ഇതിനുവേണ്ടിത്തന്നെയാണ്. ഈ ആശയത്തിനുതിളക്കവും സ്പഷ്ടതയും നല്കാൻ ശ്രീ. ഫാസിലിന്റെ ''ബലിക്കല്ലിലെ സ്വപ്നം'' എന്ന കഥയ്ക്കുകഴിയുന്നു. തൊട്ടിലുകൾ അന്യോന്യം ബന്ധിപ്പിച്ച് അതിൽ ആളുകളെ കയറ്റിയിരുത്തി കറക്കുന്ന വൃദ്ധൻ നെഞ്ചുതകർന്നുവീഴുമ്പോൾ അയാളുടെ മകനെത്തുന്നു ആ ജോലി തുടർന്നും നടത്തിക്കൊണ്ടുപോകാൻ. ആ മകനും ഒരാശ. ബലമാർന്ന ശരീരമുള്ള മകനുണ്ടാകണമെന്ന്. ഇതാണ് ജീവിതാവസ്ഥയുടെ നൈരന്തര്യവും അതുളവാക്കുന്ന സ്ഥിരതയും. അതിഭാവുകത്വത്തിലേക്കുവീഴാതെ ഫാസിൽ ഹൃദ്യമായി കഥപറഞ്ഞിരിക്കുന്നു. (കഥ ദേശാഭിമാനി വാരികയിൽ.)

★ ★ ★

പുരുഷൻ സ്ത്രീയാൽ ആകർഷിക്കപ്പെടുമ്പോൾ അവളുമായി ബന്ധപ്പെടുന്നതിനുവേണ്ടി അയാൾ എല്ലാം ചെയ്യും. ദൂരെനിന്നാണെങ്കിലും അവളുടെ ലോകത്തെസ്പർശിച്ച് അതിനെ ചലനാത്മകമാക്കാൻവേണ്ടി പരോക്ഷമായോ ചുറ്റിവളഞ്ഞോ അയാൾ യത്നിക്കും.

(Immortality)

## ഗുരുനാഥൻ പറഞ്ഞസത്യം

എന്റെ ഗുരുനാഥന്മാരിൽ എനിക്കേറ്റവും സ്നേഹം ഉമാമഹേശ്വരനോടാണ്. അദ്ദേഹമാണ് എന്നെ ടെനിസൺ, ഡിലാമേർ ഇവരുടെ കാവ്യങ്ങൾ പഠിപ്പിച്ചത്. പനിപിടിച്ച് എഴുന്നേല്ക്കാൻവയ്യാതെ കിടന്ന സന്ദർഭങ്ങളിലും ഞാൻ അദ്ദേഹത്തിന്റെ ക്ളാസ്സുകൾക്കുവേണ്ടി നാലു നാഴികതാണ്ടി കോളേജിൽ ചെന്നിട്ടുണ്ട്. അത്രയ്ക്കു രസപ്രദമാണ് അദ്ദേഹത്തിന്റെ പഠിപ്പിക്കൽ. സാറ് നാഗർകോവിലിലോ മറ്റോ പോയിട്ടു തിരിച്ചു തിരുവനന്തപുരത്തേക്കു ബസ്സിൽ പോരുമ്പോൾ അപകടത്തിൽപ്പെട്ടു. ബസ്സ് മറിയാൻപോകുന്നുവെന്നുകണ്ട അദ്ദേഹം അതിൽനിന്ന് എടുത്തുചാടിയെന്നും ബസ്സ് അദ്ദേഹത്തിന്റെ പുറത്തുകൂടെ വീണെന്നുമാണ് ഞാൻ കേട്ടത്. സാറല്ലാതെ വേറെ ഒരു യാത്രക്കാരനും മരിച്ചില്ല. ഉമാമഹേശ്വരൻ സാറ് മരിച്ചിട്ട് അമ്പതുകൊല്ലം കഴിഞ്ഞു. എങ്കിലും ഇതെഴുതുമ്പോൾ എനിക്കു ദുഃഖമുണ്ടാകുന്നു. ഒരിക്കൽ ക്ളാസ്സ്കഴിഞ്ഞ് അദ്ദേഹം സ്റ്റാഫ്റൂമിലേക്കു പോകുമ്പോൾ ''സാർ ഇതൊന്നു തിരുത്തിത്തരണം'' എന്നുപറഞ്ഞു ഞാനെഴുതിയ ഒരു ഇംഗ്ളീഷ് കവിത അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. സാറ് നിന്നു. കവിതവായിച്ചു. എന്നിട്ട് അദ്ദേഹം പറഞ്ഞു:- Leave the poems unwritten.'' ഞാൻ പിന്നീട് ഇംഗ്ളീഷ് കാവ്യങ്ങൾ എഴുതിയിട്ടില്ല. എങ്കിലും സാറിന്റെ നിർദ്ദേശം മറക്കാതെ കൊണ്ടുനടക്കുന്നു. ഇപ്പോൾ അത് ചില്ലമാസികയിൽ ''ഉത്തിഷ്ഠതാം, ജാഗ്രതാം'' എന്ന പദ്യമെഴുതിയ ശ്രീ. ഉണ്ണിപയ്യനേടത്തിനോടുപറയുന്നു. Leave the poems unwritten. ഈ പരുക്കൻ വാക്കുകൾക്കു നീതിമത്കരണമുണ്ടോ എന്ന് വായനക്കാർക്കു സംശയമുണ്ടെങ്കിൽ ചിലവരികൾ എടുത്തെഴുതാം. പദ്യത്തിന്റെ തുടക്കം തന്നെയാവട്ടെ.

''എൺപതുമഞ്ചും കോടി മാനവസമ്പത്തുള്ളോ-
രെന്റെ നാടിതിൻ ശോച്യാവസ്ഥയിൽ ഞാൻ
ദുഃഖിപ്പൂ
ആയിരം വർഷങ്ങളായ് ചൂഷണം ചെയ്യപ്പെട്ടോ-
രാർഷഭാരതം തീർത്തും ചേതനാരഹിതയായ്!
സ്വന്തമായ് കഴിവുകളുള്ളവർപോലും പര-
തന്ത്രരായ് കഴിയുവാനല്ലയോ കൊതിക്കുന്നു!
കുറ്റവാളികൾ പോലുമെന്തിനും സർക്കാറിനെ
കുറ്റവാളിയായ് കാണാനല്ലയോ ശ്രമിക്കുന്നു!''

ഇതു കവിതയല്ല, ഓരോവരിയിലും പതിന്നാല് അക്ഷരങ്ങൾ വീതമുണ്ടെങ്കിലും പദ്യമല്ല. നല്ല ഗദ്യംപോലുമല്ല. എന്റെ വീട്ടിന്റെ മുൻവശത്തുള്ള ചെമ്മണ്ണുപാത തെല്ലകലെയുള്ള കീലിട്ടറോഡിൽ ചെന്നുചേരുന്നു. ആ റോഡ് ഒഴുകിയൊഴുകി ദൂരെയുള്ള അവ്ന്യൂവിൽ (റോഡിൽ) ചേരുന്നു. അവന്യൂ കീലിട്ടറോഡിനെ തടയുന്നില്ല. ചെമ്മണ്ണുപാത കീലിട്ടറോഡിനെ തടയുന്നില്ല. മലയാള കാവ്യത്തിന്റെ രാജരഥ്യ ഈ പദ്യപാതയെ അതിനോടുചേരാൻ സമ്മതിക്കില്ല.

★ ★ ★

The purpose of poetry is not to dazzle us with an astonishing thought, but to make one moment of existence unforgettable and worthy of unbearable nostalgia.

(Immortality)

## ഒരു കവിയുടെ മരണം

ബ്രിട്ടീഷ് കവി George Barker എഴുപത്തിയെട്ടാമത്തെ വയസ്സിൽ അന്തരിച്ചുവെന്നു ടൈം വാരികയിൽ കണ്ടു. അശ്ളീലമെന്നു മുദ്രകുത്തിയതും faber and faber സമ്പൂർണ്ണ കൃതികളിൽ ആദ്യം ചേർക്കാത്തതുമായ ''The True Confession of George Barker'' എന്ന കൃതിയാണത്രേ അദ്ദേഹത്തിന്റെ മാസ്ററർപീസ്. ബയറൺ എഴുതിയ ''Don Juan''—ന്റെ അനുകരണമെന്നു പറയാവുന്ന ഈ കാവ്യം ഡബ്ള്യു.എച്ച്. ഓഡന്റെ ''Letter to Lord Byron'' എന്ന കാവ്യംപോലെ verse journalism മാത്രമാണ്. ഏതാനും വരികളിതാ:-

"I knew a beautiful courtesan
Who, after service, would unbosom
Her prettier memories, like blossom
At the feet of the weary man:

'I'm such a sensitive protoplasm'
she whispered when I was not·there,
'That I experience an orgasm
If I touch a millionaire."
(Collected Poems—faber and faber—page 197
touch എന്ന പദം ചരിഞ്ഞ അക്ഷരങ്ങളിൽ)

ബാർക്കറെ നേരിട്ടറിയാമായിരുന്ന Dom Moraes 'ഹിന്ദു' പത്രത്തിൽ എഴുതിയ ലേഖനത്തിൽ (Nov. 10-1991) അദ്ദേഹം ഭേദപ്പെട്ട കവിയാണെന്നും ധ്വനിപ്പിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ "To My Mother" എന്ന ഗീതകത്തെ അതിശോഭനമെന്നു വിശേഷിപ്പിക്കുന്നുണ്ട്. അമ്മ ഏഷ്യപോലെ ഭീമാകാരമാർന്നവളാണെന്നും ഫ്രഞ്ചെഴുത്തുകാരൻ റാബ്ലേയെപ്പോലെ (Rabelais) അനതിക്രമണീയയാണെന്നും ബാർക്കർ ഗീതകത്തിൽ പറയുന്നു. (page 167) ബലാത്കാരിതങ്ങളോ യത്നകൃതങ്ങളോ ആയ കല്പനകളാണ് ബാർക്കറിന്റെ കാവ്യങ്ങളിലാകെ. ആദ്യം അദ്ദേഹം സറീയലിസ്റ്റായിരുന്നതിന്റെ ഫലമാകാം ഇത്. 'The eye-shaped leaf examines heaven, the leaf-shaped eye examines the eye-shaped leaf' എന്നും മറ്റും എഴുതുന്ന കവിക്ളിഷ്ട കല്പനകളിൽ അഭിരമിക്കുന്നവനാണ്. ബാർക്കറിന് അനേകം ഭാര്യമാരും അനേകം സന്താനങ്ങളുമുണ്ടായിരുന്നുവെന്ന് ഹിന്ദുവിലെ ക്രിട്ടിക് അറിയിക്കുന്നു. bad taste' എന്നല്ലാതെ എന്തു പറയാൻ? 'Birds, tape-recorders and poets do not really require an attentive audience' എന്നു ബാർക്കർ. (page 607) മനസ്സിരുത്തി കേൾക്കുന്ന ശ്രോതാക്കളെ വകവയ്ക്കാതെ ചിലപ്പോൾ പാടുകയും മിക്കവാറും ഗർജ്ജിക്കുകയും ചെയ്തകവിയാണ് ബാർക്കർ.



ബർക്കർ

#  പുതിയപുസ്തകങ്ങൾ





## നാടക ദർപ്പണം

മലയാള പ്രൊഫഷനൽ നാടകരംഗത്തെ നാടകാചാര്യനായി എൻ.എൻ.പിള്ള ഗണിക്കപ്പെടുന്നു. നാടക കലയിൽ അദ്ദേഹത്തിനുള്ള അറിവ് അഗാധമാണ്; നടനും നാടകരചയിതാവുമെന്ന നിലയിൽ അദ്ദേഹം അദ്വിതീയനുമാണ്. അനുഭവങ്ങളുടെയും അറിവിന്റെയും വെളിച്ചത്തിൽ അദ്ദേഹം എഴുതിയ നാടകലക്ഷണ ഗ്രന്ഥമാണ് ഇത്. തനിക്ക് ശരിയെന്നു തോന്നുന്നത് ധീരമായി തുറന്നുപറയുന്നു.

നാടകദർപ്പണം
ഗ്രന്ഥ: എൻ.എൻ. പിള്ള
വിത: നാഷനൽ ബുക്സ് സ്ററാൾ
വില: 45 രൂപ

## അയ്യപ്പപ്പണിക്കരുടെ വിവർത്തനങ്ങൾ

മലയാളത്തിൽ അനശ്വര കാവ്യങ്ങൾ നിർമ്മിക്കുന്നതോടൊപ്പംതന്നെ ലോകമഹാകവികളുടെ ശ്രദ്ധേയമായ കാവ്യങ്ങൾ പരിഭാഷപ്പെടുത്തുകയും ചെയ്തു അയ്യപ്പപ്പണിക്കർ. മൂലകൃതികളുടെ ആത്മാവ് ചോർന്നുപോകാത്തവയാണ് അദ്ദേഹത്തിന്റെ പരിഭാഷകൾ. അതിന് അദ്ദേഹത്തിന്റെ ഇംഗ്ളീഷ് ഭാഷാപാണ്ഡിത്യവും കവിത്വവും ഒരുപോലെ സഹായിക്കുന്നു. ബ്രെർടോൾഡ് ബ്രെഹശ്ററ്, ബോദ്‌ലെയർ, വാൻ റമോൺ ഹിമനേഥ്, ടി.എസ്. എലിയററ്, ലിയോപ്പാർദി, ചെസ്‌ലോവ് മിളോഷ്, അലക്സാന്ദർ ബ്ളോക്ക്, അന്നാ അഹ്മാത്തവ, പാസ്തർനാക്, മയക്കോവ്സ്കി, യവ് തുഷങ്കോ, സെഫേരിസ്, ജൂഡിത്ത് റൈറ്റ് എന്നിങ്ങനെയുള്ള കവികളുടെ കൃതികളുമായി നേരത്തേ മലയാള കവിതാ വായനക്കാർ പരിചയപ്പെട്ടിരിക്കാം. മററു കവികളെക്കുറിച്ച് വലിയ അറിവുണ്ടാകാനിടയില്ല. ഈ പരിഭാഷ അവരെക്കുറിച്ചൊക്കെ അറിയാനും അന്വേഷിക്കാനും സഹായിക്കുന്നു. ലോക മഹാകവികളോടൊപ്പം ഇന്ത്യൻ-ഇംഗ്ളീഷ് കവികളെയും അണിനിരത്തുന്നു.

അയ്യപ്പപ്പണിക്കരുടെ വിവർത്തനങ്ങൾ
ഗ്രന്ഥ: ഡോ. അയ്യപ്പപ്പണിക്കർ
പ്രസാ: പൂർണ പബ്ളിക്കേഷൻസ്
വില: 38 രൂപ

## ശൂദ്രർ ആരായിരുന്നു

നവഭാരത ശില്പികളിലൊരാളായ ഡോ.അംബേദ്ക്കറുടെ തിരഞ്ഞെടുത്ത കൃതികളുടെ പരിഭാഷയാണിത്. അംബേദ്ക്കറുടെ സ്വപ്നങ്ങളിലേക്ക് വളർന്നാലേ ഇന്ത്യ മനുഷ്യത്വപൂർണ്ണമാവുകയുള്ളൂ. മഹാനായ അംബേദ്ക്കർ വലിയൊരെഴുത്തുകാരനും നിയമപണ്ഡിതനും ചിന്തകനുമായിരുന്നു. അദ്ദേഹത്തിന്റെ ചിന്തകളെപ്പോലും ഇവിടെ വളരെക്കാലം മറച്ചുപിടിച്ചു. ശൂദ്രർ ആരായിരുന്നു, അവരെങ്ങനെ അസ്പൃശ്യരായി എന്ന ചിന്ത കണ്ടെത്തുന്ന ഉത്തരങ്ങളുടെ ആവിഷ്കാരമാണ് ഈ ഗ്രന്ഥത്തിലുള്ളത്. അസ്പൃശ്യരുടെ വിമോചനാശയങ്ങളും ഈ ഗ്രന്ഥം ഉൾക്കൊള്ളുന്നു. സംസ്ഥാന പട്ടികജാതി-പട്ടികവർഗ്ഗ വികസന വകുപ്പിന്റെ സഹായത്തോടുകൂടിയാണ് ഭാഷാ ഇൻസ്ററിററ്യൂട്ട് ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ഇൻസ്ററിററ്യൂട്ട് ഇറക്കിയ പ്രധാന ഗ്രന്ഥങ്ങളിലൊന്നായി ഇതിനെ കണക്കാക്കാം. സാമാന്യം ഭാരിച്ച ഒരു ജോലി തന്നെയാണിത്. പരിഭാഷകനായ ഇഗ്നേഷ്യസ് കാക്കനാടനും നല്ലൊരു കർമ്മമാണ് ഏറെറടുത്തത്. അപ്പോഴും ഒരു ചോദ്യം ബാക്കി നിൽക്കുന്നു, എന്തേ അക്ഷരങ്ങളിങ്ങനെ കണ്ണീരൊലിപ്പിക്കുന്നത്? തേഞ്ഞുപോയ അച്ചുകളെ എന്തിനിങ്ങനെ അനശ്വരങ്ങളാക്കി മാററുന്നു?






ശൂദ്രർ ആരായിരുന്നു?
ഗ്രന്ഥ: ഡോ.അംബേദ്ക്കർ
പരിഭാഷ: ഇഗ്നേഷ്യസ് കാക്കനാടൻ
പ്രസാ: കേരള ഭാഷാ ഇൻസ്ററിററ്യൂട്ട്
വില: 60 രൂപ

## അരുവിപ്പുറം പ്രതിഷ്ഠ

അരുവിപ്പുറം പ്രതിഷ്ഠ നാരായണഗുരു നടത്തിയ ഒരു വിപ്ളവം തന്നെയാണ്. പക്ഷേ, അതിന്റെ അർത്ഥം മനസ്സിലാക്കേണ്ടവർ മനസ്സിലാക്കിയില്ല. ഈ യാഥാർത്ഥ്യത്തിലേക്ക് ചരിത്രകാരനും സാമൂഹ്യചിന്തകനുമായ ദലിത് ബന്ധു എൻ.കെ. ജോസ് അമർഷത്തോടെ വിരൽ ചൂണ്ടുകയാണ്. അജ്ഞതയ്ക്കും ഒളിച്ചുകളിക്കുമെതിരേ നിരവധി ചോദ്യങ്ങൾ തൊടുത്തുവിടുകയാണ് ഗ്രന്ഥകാരൻ.

അരുവിപ്പുറം പ്രതിഷ്ഠ
ഗ്രന്ഥ: ദലിത് ബന്ധു എൻ.കെ.ജോസ്
പ്രസാ: ഹോബി പബ്ളിഷേഴ്സ്
വൈക്കം
വില: 35 രൂപ